ക്കാത്ത് നൽകാൻ വന്നു: പത്രമുടമയായി

ദീപിക മുഖപ്രസ്താവന

ചങ്കൂറ്റമുണ്ടെങ്കിൽ പറഞ്ഞ നുണ സ്ഥാപിക്കട്ടെ

അളമുട്ടിയാൽ ഫാരിസും കടിക്കും. *ദീപിക* ഒന്നാം പേജിൽ മൂന്നുകോളം മുഖലേഖനം എഴുതി: ഫാരിസ് മുതലാളി ഇന്ത്യയിലോ സിങ്കപ്പൂരിലോ ദുനിയാവിൻെറ മറ്റേതെങ്കിലും ഭാഗത്തോ എന്തെങ്കിലും കുറ്റം ചെയ്തതായി തെളിയിക്കാമോ? എങ്കിൽ *ദീപിക* മാപ്പുപറയും. ഇല്ലെങ്കിൽ അപവാദ വ്യവസായികൾക്കെതിരെ കേസുകൊടുത്ത് കട പൂട്ടിക്കും.

വിശ്കലനം

**കെ. രാജേശ്വരി**

# എല്ലാം നല്ല സമരിയാക്കാരനുവേണ്ടി

*സത്യം സത്യമായി ഞാൻ*
*നിങ്ങളോട് പറയുന്നു.*
*ആട്ടിൻതൊഴുത്തിലേക്ക്*
*വാതിലിലൂടെയല്ലാതെ*
*മറ്റുവഴിക്ക് കടക്കുന്നവൻ*
*കള്ളനും കവർച്ചക്കാരനുമാണ്.*
*എന്നാൽ*
*വാതിലിലൂടെ പ്രവേശിക്കുന്നവൻ*
*ആടുകളുടെ ഇടയനാണ്.*

*-യോഹന്നാൻ 10:12*

രഞ്ജിപണിക്കർ തിരക്കഥയെഴുതി ജോഷി സംവിധാനം ചെയ്ത അത്യുഗ്രൻ സിനിമയാണ് 'പത്രം' (1999.) സുരേഷ്ഗോപി-മഞ്ജുവാര്യർ ടീമിൻെറ തീപാറുന്ന ഡയലോഗുകളും പതിവ് മസാലക്കൂട്ടുകളുമുണ്ടായിരുന്നെങ്കിലും എൻ.എഫ്. വർഗീസ് അവതരിപ്പിച്ച വിശ്വനാഥൻ ആയിരുന്നു 'പത്ര'ത്തിൻെറ ആത്മാവ്. ഔതക്കുട്ടിച്ചായൻെറ പുരാതന വൃത്താന്തപത്രത്തിൻെറ ഓഹരികൻ കൈയടക്കി അധോലോക സാമ്രാജ്യം വിപുലീകരിക്കുന്ന മഹാവില്ലൻ. 'പത്ര'ത്തിൻെറ റിലീസിംഗ് മുടക്കാൻ ചില പത്രമുടമകൾ ശ്രമിച്ചതും *മാതൃഭൂമി*യും *മനോരമ*യും ആദ്യഘട്ടത്തിൽ പരസ്യം നിരാകരിച്ചതും സ്മരണീയം. തൽപരകക്ഷികളുടെ സകലവിധ കുപ്രചാരണങ്ങളെയും അതിജീവിച്ച് 'പത്രം' ബോക്സ് ഓഫീസ് ഹിറ്റായത് ചരിത്രം.

ജാത്യൈക സംഘത്തിൻെറ ബാനറിൽ നിധീരിക്കൽ മാണിക്കത്തനാർ അണിയിച്ചൊരുക്കിയ അനുപമ കലാസൃഷ്ടിയാണ് *നസ്രാണി ദീപിക* -മാസത്തിൽ രണ്ടുവീതം പ്രസിദ്ധീകരിക്കുന്ന മലയാള വൃത്താന്തപത്രം. 1887 ഏപ്രിൽ 17ന് ആദ്യലക്കം മാന്നാനത്തു റിലീസായി. പൗലോസ് അപ്പോസ്തലൻ എഫേസ്യർക്കെഴുതിയ ലേഖനം നാലാം അധ്യായം മൂന്നാം വാക്യമാണ് പത്രത്തിൻെറ പ്രമാണവാക്യം: സമാധാനത്തിൻെറ ബന്ധത്തിൽ ആത്മാവിൻെറ ഐക്യം നിലനിറുത്താൻ ജാഗരൂകരായിരിക്കുവിൻ!

1899ൽ *നസ്രാണി ദീപിക* ആഴ്ചപ്പതിപ്പായി, 1912ൽ ആഴ്ചയിൽ രണ്ടുവീതവും 1922ൽ മൂന്നുവീതവും പ്രസിദ്ധീകരിക്കാൻ തുടങ്ങി. 1927ൽ ദിനപത്രമായി. 1939ൽ പ്രസിദ്ധീകരണം മാന്നാനത്തുനിന്ന് കോട്ടയത്തേക്കുമാറ്റി, പേരിൽനിന്ന് നസ്രാണി എടുത്തുകളഞ്ഞ് വെറും *ദീപിക*യായി. ചാവറ കുര്യാക്കോസ് ഏല്യാസ് അച്ചൻെറ ഉൽസാഹത്തിൽ സി.എം.ഐ മിഷനറിമാർ *ദീപിക*യുടെ നടത്തിപ്പ് ഏറ്റെടുത്തു. കോട്ടയത്തുനിന്നൊരു തവിട്ടുകുപ്പായ വസന്തം. എൻഗേദിയിലെ ഈന്തപ്പനപോലെയും ജറീക്കോയിലെ പനിനീർച്ചെടിപോലെയും വളർന്നു, ഇലവങ്ഗംപോലെയും സുഗന്ധതൈലം പോലെയും പരിമളം വീശി.

രാജഭരണകാലത്ത് കത്തോലിക്കർക്കുവേണ്ടി വിലപേശി. ദിവാനെ സന്തോഷിപ്പിക്കാൻ തങ്കത്തളികയിൽ മംഗളപത്രമെഴുതി. *മനോരമ*യെപ്പോലെ അടച്ചുപൂട്ടൽ വേണ്ടിവന്നില്ല. വിനയത്തിനും ദൈവഭക്തിക്കുമുള്ള പ്രതിഫലം സമ്പത്തും ജീവനും ബഹുമതികളുമാണ്. ജ്ഞാനി ആപത്തു കണ്ടറിഞ്ഞ് ഒഴിഞ്ഞുമാറുന്നു; അൽപബുദ്ധി മുന്നോട്ടുപോയി ദുരന്തം വരിക്കുന്നു.

1947 ആഗസ്റ്റ് 15ന് *ദീപിക* കോൺഗ്രസായി. അന്തിക്രിസ്തു എന്നു വിളിച്ചാക്ഷേപിച്ച വൈദികർ ഗാന്ധിമാർഗത്തിലേക്ക് ചേക്കേറി. മനസ്സ് പ്രബോധനത്തിലും കാതുകൾ വിജ്ഞാനം നിറഞ്ഞ വചനങ്ങളിലും ഉറപ്പിച്ചു. നിരീശ്വരവാദത്തിലധിഷ്ഠിതമായ കമ്യൂണിസത്തിനെതിരെ പോരാടി. കേരളത്തിലെ കത്തോലിക്കർക്ക് ഉറപ്പുള്ള പാറ, ഉറച്ചകോട്ട. കർത്താവിൻെറ നാമം ബലിഷ്ഠമായ ഒരു ഗോപുരമാണ്. നീതിമാൻ അതിൽ ഓടിക്കയറി സുരക്ഷിതനായിരിക്കുന്നു.

1957ൽ കമ്യൂണിസ്റ്റുകാരുടെ ഭരണംവന്നു. അച്ചുകൂടവും മഷിയും ന്യൂസ്പ്രിൻറും ആയുധമാക്കി *ദീപിക* യുദ്ധത്തിനൊരുങ്ങി. അസ്ത്രങ്ങൾ എല്ലാവശത്തും മിന്നിപ്പാഞ്ഞു. ഇടിമുഴക്കം ചുഴലിക്കാറ്റിൽ മാറ്റൊലികൊണ്ടു. മിന്നലുകൾ ലോകത്തെ പ്രകാശിപ്പിച്ചു. ഭൂമി നടുങ്ങിവിറച്ചു. കേന്ദ്രസർക്കാർ ഇടപെട്ട് കമ്യൂണിസ്റ്റുകാരെ പറഞ്ഞുവിട്ടു.

അറുപതുകളിൽ കൊളംബിയറച്ചൻ *ദീപിക*ക്ക് നല്ല ഇടയൻ. മാണിക്കത്തനാരുടെയും ചാവറയച്ചൻെറയും അത്യുത്തമ പിൻഗാമി. പത്രത്തിനുവേണ്ടി മാത്രം നീക്കിവെച്ച സമർപ്പിത ജീവിതം. പ്രലോഭനങ്ങൾക്കു വഴങ്ങാത്ത, ഭീഷണിക്കു തലകുനിക്കാത്ത കേരളരാഷ്ട്രീയത്തിലെ കിംഗ്മേക്കർ. പകൽ സമയത്ത് മേഘംകൊ

ണ്ടും രാത്രിയിൽ അഗ്നിയുടെ പ്രകാശം കൊണ്ടും സിറിയൻ കത്തോലിക്കരെ നയിച്ചു. കോൺഗ്രസും കേരള കോൺഗ്രസും കൊളംബിയറെ ആശ്രയിച്ചു, അനുസരിച്ചു. കമ്യൂണിസ്റ്റുകാരോ, കുഷ്ഠരോഗിയേക്കാൾ വെറുത്തു.

കൊളംബിയറച്ചന്റെ കാലശേഷം *ദീപിക* ക്ഷയിച്ചു. മുന്തിരിത്തോട്ടങ്ങൾ കന്മഴയിലും സിക്കമൂർ മരങ്ങൾ ഹിമവർഷത്തിലും നശിക്കുന്നത് സഭക്ക് എങ്ങനെ കണ്ടുനിൽക്കാൻ കഴിയും? അങ്ങനെ *ദീപിക*യെ സി.എം.ഐക്കാരിൽനിന്നു തിരിച്ചെടുത്തു. 1989ൽ രാഷ്ട്രദീപിക ലിമിറ്റഡ് കമ്പനിയായി. പി.കെ. എബ്രഹാം എന്ന മാനേജ്മെന്റ് വിദഗ്ധൻ *രാഷ്ട്രദീപിക*യുടെ തലപ്പത്തുവന്നു. അവറാച്ചൻ അന്തിപ്പത്രവും സിനിമാവാരികയും ആരംഭിച്ചു. രണ്ടിലും നടികളുടെ നഗ്നചിത്രങ്ങൾ ചേർത്ത് കച്ചവടം ഉഷാറാക്കി. *ദീപിക* പുതിയ എഡിഷനുകൾ ആരംഭിച്ചു, പാനപാത്രങ്ങൾ വീണ്ടും കവിഞ്ഞൊഴുകി. എന്നാൽ അവറാച്ചൻ അത്യുന്നതനായ ദൈവത്തെ പരീക്ഷിക്കുകയും പുരോഹിതശ്രേഷ്ഠരോട് മൽസരിക്കുകയും ചെയ്തു. അതിയാൻ അച്ചന്മാരുടെ കൽപനകൾ അനുസരിച്ചില്ല. അച്ചന്മാർ കോപാകുലരായി, അച്ചായനെ ചവിട്ടിപ്പുറത്താക്കി.

അബ്രഹാമിന്റെ ബലി *ദീപിക*യുടെ അസ്തിവാരമിളക്കി. കൊടുങ്കാറ്റിൽപെട്ട നൗകപോലെ പത്രം ആടിയുലഞ്ഞു. വൈദികരും കഴിവുറ്റ അല്മായ നേതാക്കളും ബിസിനസുകാരുമെല്ലാം *ദീപിക*യെ മാറിമാറി ഭരിച്ചു. മാസംതോറും ദശലക്ഷങ്ങൾ അധികബാധ്യത വരുത്തി പത്രം ഭരിച്ചവരുടെയൊക്കെ കൈ പൊള്ളിച്ചു. ആ ചരിത്രമുഹൂർത്തത്തിൽ ജോസ്തോമസ് പട്ടാറ അവതരിച്ചു. കർണാടകത്തിലെ കുപ്രസിദ്ധ മദ്യവ്യവസായിയുടെ ബിനാമിയാണ് പട്ടാറയെന്ന് കിംവദന്തി പ്രചരിച്ചു. *നസ്രാണി ദീപിക* അബ്കാരി ദീപികയായെന്ന് കോൺഗ്രസ് നേതാവ് പി.ടി. തോമസ് തുറന്നടിച്ചു.

*ദീപിക*യെ കരകയറ്റാൻ പട്ടാറ മുതലാളി പഠിച്ചപണി പത്തൊമ്പതും പയറ്റി. നെഗർഖാന്റെയും മല്ലിക ഷെരാവത്തിന്റെയും മാദകചിത്രങ്ങളാൽ സിനിമാവാരിക ധന്യമായി. ന്യൂസ്‌വേ എന്ന മണിചെയിൻ പദ്ധതിയും ആവിഷ്കരിച്ചു നടപ്പാക്കി. ഡയറക്ടർ ബോർഡ് പുനഃസംഘടിപ്പിച്ച് അറക്കൽ പിതാവിനെ ചെയർമാനാക്കിയതും പട്ടാറയുടെ 'ബുദ്ധി' ആയിരുന്നു. കാഞ്ഞിരപ്പള്ളി മെത്രാനും പണപ്പിരിവിന്റെ ഉസ്താദ് ബിസ്മില്ലാഖാനുമാണ് മാർ മാത്യു അറക്കൽ. പിരിക്കാനും അറുക്കാനും തുല്യവൈഭവം. കാഞ്ഞിരപ്പള്ളി-പൊൻകുന്നം മേഖലയിലെ സുനാമി ബാധിതർക്കായി ഡോളറും യൂറോയും സമാഹരിച്ച് കഴിവുതെളിയിച്ച അജപാലകൻ.

ഡയറക്ടർ ബോർഡിൽ ഫാരിസിനെ കൊണ്ടുവന്നതും പട്ടാറ തന്നെ. പട്ടക്കാർ നെറ്റിചുളിച്ചു: *ദീപിക*യിൽ അകത്തോലിക്കനോ? അതും മ്ലേച്ഛ നാലാംവേദക്കാരൻ? കത്തോലിക്കാ ബുദ്ധിജീവികൾ വലിയവായിൽ വിലപിച്ചു. *ചന്ദ്രിക*യുടെ, *മാധ്യമ*ത്തിന്റെ ബോർഡിൽ കത്തോലിക്കരെ എടുക്കുമോ എന്നുചോദിച്ചു. ഈവക ന്യായവാദമൊന്നും പിതാവിനും പട്ടാറക്കും മുന്നിൽ വിലപ്പോയില്ല. ബഡാപൈസക്കാരനാണ് ഫാരിസ്. കാശിനുമീതെ കത്തോലിക്കാസഭയും പറക്കില്ല.

ആരാണീ ഫാരിസ് എന്ന് ജോസഫ് പുലിക്കുന്നേൽ ആവർത്തിച്ചുചോദിച്ചു. ഇയാൾക്കെന്താണ് തൊഴിൽ, എത്രവയസ്സായി, വീടെവിടെയാണ്, വീട്ടുപേരെന്താണ്, ബാപ്പയുടെ പേരെന്താണ്, ഭാര്യമാരെത്ര, കുട്ടികളെത്ര എന്നിങ്ങനെ ഒട്ടേറെ ചോദ്യങ്ങൾ. ഒടുവിൽ മില്യൻ ഡോളർ ക്വസ്റ്റ്യൻ: ഈ നാലാംവേദക്കാരനെന്തിനു *ദീപിക*യിൽ പണംമുടക്കുന്നു?

പുലിക്കുന്നേലിന് മറുപടിനൽകാൻ മാത്രം ചീപ്പല്ല പട്ടാറയും മെത്രാനും. എന്നാലും ഇതര കത്തോലിക്കാ മെത്രാന്മാർ കുത്തിക്കുത്തി ചോദിച്ചപ്പോൾ അറക്കൽ പിതാവ് അരുളിചെയ്തു: *ദീപിക*യുടെ പ്രതിസന്ധിയിൽ ഒരുകോടി രൂപ തന്നു സഹായിച്ച ഒരു നല്ല സുഹൃത്താണ് ഫാരിസ്. രണ്ടുവർഷത്തിനുള്ളിൽ പണം മടക്കിനൽകണം. പണം തിരിച്ചുകൊടുക്കാനായില്ലെങ്കിൽ അദ്ദേഹം അതു സക്കാത്തായി കരുതിക്കൊള്ളും. രൂപ-താ, അതി-രൂപ-താ അധ്യക്ഷർ അതുകേട്ടു കോരിത്തരിച്ചു. നല്ല സമരിയാക്കാരന്റെ ആയുരാരോഗ്യങ്ങൾക്കായി കർത്താവിനോടു പ്രാർഥിച്ചു.

പട്ടാറ-ഫാരിസ്-അറക്കൽത്രയം *ദീപിക*യിലെ ജീവനക്കാരെ ഒന്നടങ്കം വെട്ടിനിരത്തി. ആദ്യം നോൺജേണലിസ്റ്റുകൾ, പിന്നെ ജേണലിസ്റ്റുകൾ വഴിയാധാരം. പത്രപ്രവർത്തകയൂനിയൻ കഠിനമായി പ്രതിഷേധിച്ചു. അബ്കാരി-ഹവാല ബിസിനസുകാർ മാധ്യമരംഗം പിടിച്ചെടുക്കുന്നതിനെച്ചൊല്ലി വിലപിച്ചു. തൊഴിൽനഷ്ടപ്പെട്ട ജീവനക്കാർക്ക് *ദേശാഭിമാനി*യും മാർക്സിസ്റ്റുപാർട്ടിയും പിന്തുണ പ്രഖ്യാപിച്ചു. ഒരു വിശേഷവും ഉണ്ടായില്ല. ഒരാൾക്കെങ്കിലും ജോലി തിരിച്ചുകിട്ടിയില്ല. മാനേജ്മെന്റ് വെച്ചുനീട്ടിയ ചില്ലറ കൈപ്പറ്റി ജീവനക്കാർ പിരിഞ്ഞുപോയി.

200 പേർക്ക് കൊടുക്കേണ്ടിവന്ന നഷ്ടപരിഹാരസംഖ്യ സുമാർ അഞ്ചുകോടി. അതെവിടെനിന്നുണ്ടാക്കും? ദയാനിധിയായ ഫാരിസ് അതിനും വഴി കണ്ടെത്തി. കൊച്ചി എഡിഷൻ പ്രവർത്തിക്കുന്ന പാലാരിവട്ടത്തെ സ്ഥലം വിൽക്കുക. ആരു വാങ്ങുമിന്നാരുവാങ്ങുമീയാരാമത്തിന്റെ രോമാഞ്ചം? ഉത്തരം ലളിതം, സുമധുരം. അതോടെ അറക്കൽ പിതാവും ഫാരിസ് മുതലാളിയും ഒറ്റക്കരളായി. ഒട്ടകത്തിനിടംകൊടുത്ത അറബിയുടെ അവസ്ഥയിലെത്തി, ജോസ്തോമസ് പട്ടാറ. കിട്ടിയ കാശിന് ഓഹരിവിറ്റ് പട്ടാറ പടിയിറങ്ങി. ഒപ്പം പത്രാധിപർ പന്തപ്ലാംതൊട്ടിയച്ചനും പടികടന്നു. ഫാരിസ് രാഷ്ട്രദീപിക ലിമിറ്റഡിന്റെ വൈസ് ചെയർമാനായി.

ഇത്രയുമായപ്പോഴേക്കും സ്തോഭജനകമായ ഒട്ടേറെ കഥകൾ പ്രചരിച്ചു. സിങ്കപ്പൂരെ എണ്ണപ്പെട്ട ബിസിനസുകാരനാണ് ഫാരിസ് അബൂബക്കറെന്നും സി.പി.എം നേതാവ് പിണറായി വിജയന്റെ ആത്മമിത്രമാണെന്നും ചിലർ കണ്ടുപിടിച്ചു. നാഷനൽ കിഡ്നി ഫൗണ്ടേഷനിൽനിന്നും വലിയ സംഖ്യ തട്ടിച്ച കേസിൽ പ്രതിയാണ് ഫാരിസ് എന്നും പ്രചാരണമുണ്ടായി. ഈ കഥകളൊക്കെ *കേരളശബ്ദം* വാരികയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചുവന്നു. ഫാരിസാകട്ടെ, *ദീപിക*യാകട്ടെ ഇതൊന്നും ഗൗനിച്ചേയില്ല.

*ദീപിക*യുടെ 51 ശതമാനം ഓഹരി ഫാരിസ് സാഹിബിന്റെ കൈയിലായപ്പോൾ വൈദികശ്രേഷ്ഠർ ചകിതരായി. നിന്നെക്കൊണ്ടു പ്രയോജനം ഉണ്ടെന്നുകണ്ടാൽ ധനവാൻ നിന്നെ ചൂഷണം ചെയ്യും. എന്നാൽ, നിനക്ക് ആവശ്യം വന്നാൽ അവൻ നിന്നെ പരിത്യജിക്കും. നിനക്കു വകയുണ്ടെങ്കിൽ അവൻ നിന്നോടുകൂടെ കാ



*മാർ മാത്യു അറക്കൽ*



*രഞ്ജി പണിക്കർ*

ണും; കൂസലില്ലാതെ നിന്റെ വിഭവങ്ങൾ ചോർത്തിയെടുക്കും. നിന്നെക്കൊണ്ട് ആവശ്യമുള്ളപ്പോൾ അവൻ നിന്നെ വഞ്ചിക്കും; നിന്നെ നോക്കി പുഞ്ചിരിച്ച് അവൻ നിന്നിൽ പ്രതീക്ഷ ഉണർത്തും; കാരുണ്യപൂർവകമായ സ്വരത്തിൽ നിനക്കെന്താണാവശ്യം എന്നുചോദിക്കും. സൽക്കാരംകൊണ്ട് അവൻ നിന്നെ ലജ്ജിപ്പിക്കും; പ്രതിസൽക്കാരം കൊണ്ട് നീ പൂർണ ദരിദ്രനാകും; അപ്പോൾ അവൻ നിന്നെ അവഹേളിക്കും; നിന്നെ പുറന്തള്ളുകയും തലകുലുക്കി രസിക്കുകയും ചെയ്യും.

മേത്തന്റെ കാശു തിരിച്ചുകൊടുത്ത് *ദീപിക* വീണ്ടെടുക്കണമെന്ന വികാരം മെത്രാന്മാരിൽ ശക്തമായി. ഓരോ അതിരൂപതയും വിശ്വാസികളെ പിഴിഞ്ഞ് രണ്ടു കോടിവീതം സമാഹരിച്ചു. പത്തുകോടി രൂപ കിഴികെട്ടി കൊണ്ടുചെന്നപ്പോൾ ഫാരിസിന്റെ ചോദ്യം: വന്ദ്യപിതാക്കന്മാരേ, എനിക്കെന്തിനാ പണം? പണത്തിനുവേണ്ടിയല്ലല്ലോ, ഞാൻ *ദീപിക*യെ സ്നേഹിച്ചതും പരിലാളിച്ചതും? *ദീപിക*യാണെന്റെ സർവസ്വം.

വന്ദ്യപിതാക്കന്മാരുടെ കണ്ണീരുകണ്ടു കരളലിഞ്ഞപ്പോൾ പണം സ്വീകരിക്കാൻ ഫാരിസ് സന്നദ്ധനായി. *ദീപിക* എന്ന ടൈറ്റിലും കോട്ടയത്തെ പ്രസും കെട്ടിടവും അച്ചന്മാർക്ക്, അന്തിപ്പത്രവും സിനിമാവാരികയും (നടികളുടെ ചിത്രങ്ങളും) ബാക്കി സ്ഥാവരജംഗമ വസ്തുക്കളും മുതലാളിക്ക്. കുട്ടികളുടെ ദീപിക, കല്യാണം കഴിക്കാത്ത -കുട്ടികളില്ലാത്ത അച്ചന്മാർക്ക് ഫാരിസ് വക സക്കാത്ത്.

എന്തുചെയ്യാം! ഈ ഉടമ്പടിയും നടപ്പായില്ല. ദുരഭിമാനികളായ ചില ഓഹരിയുടമകൾ കോട്ടയം കോടതിയിൽ കേസുകൊടുത്ത് കൈമാറ്റം തടഞ്ഞു. പത്തുകോടിയും കൈയിൽവെച്ച് വന്ദ്യപിതാക്കൾ മേലോട്ടും നോക്കിയിരിപ്പാണ്. കർത്താവേ, അങ്ങയുടെ കൃപ അതിവേഗം ഞങ്ങളുടെ മേൽ ചൊരിയേണമേ! ഞങ്ങൾ തീർത്തും നിലം പറ്റിയിരിക്കുന്നു. ഞങ്ങളുടെ രക്ഷയായ ദൈവമേ, അങ്ങയുടെ നാമത്തിന്റെ മഹത്ത്വത്തെപ്രതി ഞങ്ങളെ സഹായിക്കണമേ! അങ്ങയുടെ നാമത്തെപ്രതി ഞങ്ങളെ മോചിപ്പിക്കുകയും ഞങ്ങളുടെ പാപങ്ങൾ പൊറുക്കുകയും ചെയ്യണമേ!

ഇതിനിടെ പഴയ കോൺഗ്രസ്-കേരള കോൺഗ്രസ് രാഷ്ട്രീയമൊക്കെ കുടഞ്ഞുകളഞ്ഞ് *ദീപിക* രണ്ടാം മാർക്സിസ്റ്റ് മുഖപത്രമായി മാറി. സഖാവ് പി. വിജയന്റെ കേരളമാർച്ച് സമയത്ത് *ദേശാഭിമാനി*യേക്കാൾ ആവേശമായിരുന്നു *ദീപിക*ക്ക്. പിണറായി ദീപികയെന്നോ വിജയവൈജയന്തിയെന്നോ പേരുമാറ്റിയാലും ഒരാളും കുറ്റം പറയില്ല. നിയമസഭാ തെരഞ്ഞെടുപ്പുഫലം പുറത്തുവന്ന 2001 മെയ് 12ന് *ദീപിക* പ്രസിദ്ധീകരിച്ചത് രക്തഹാരമണിഞ്ഞു കൈകൂപ്പിനിൽക്കുന്ന വിജയന്റെ ചിത്രമായിരുന്നു. പിണറായിക്കുള്ള പ്രാധാന്യം *ദീപിക*യിൽ പിതാക്കന്മാർക്കു പോലുമില്ല. ക്രൈസ്തവ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കായി സംരക്ഷണസേനയുണ്ടാക്കും എന്ന ഇരിങ്ങാലക്കുട മെത്രാന്റെ, ഇടയലേഖനം പിറ്റേന്ന് *ദീപിക* രണ്ടാംപേജിൽ രണ്ടുകോളം വാർത്തയാക്കി. ഇടയലേഖനം പിൻവലിക്കണമെന്ന പിണറായി സഖാവിന്റെ പ്രസംഗം, അതിന്റെ പിറ്റേന്ന് ഒന്നാംപേജിൽ മൂന്നു കോളത്തിലും വന്നു.

പിണറായിയെ സ്തുതിക്കുന്നതിനേക്കാൾ വി.എസിനെ ദുഷിക്കുന്നതിലാണ് *ദീപിക* പ്രാഗല്ഭ്യം പ്രകടിപ്പിക്കുന്നത്. കിട്ടുന്ന സകല വടികൊണ്ടും മുഖ്യമന്ത്രിയുടെ തലക്കിട്ടടിക്കും. റിയാൻ സ്റ്റുഡിയോ റെയ്ഡ് പ്രശ്നത്തിൽ ഡി.ജി.പി രമൺശ്രീവാസ്തവയെ ന്യായീകരിച്ച ഏക പത്രം *ദീപിക*; മൂന്നാർ ദൗത്യത്തെ ആദ്യം മുതലേ അപലപിച്ച ഏകപത്രവും *ദീപിക*. സഖാവ് പി. വിജയന്റെ സിൻഡിക്കേറ്റ് ലിസ്റ്റിൽ *ദീപിക* ഉൾപ്പെടാത്തതിന്റെ രഹസ്യം മറ്റൊന്നുമല്ല.

പത്തുലക്ഷത്തിലധികം പ്രചാരമുള്ള ഒരു പത്രം കേവലം പതിനായിരമോ പതിനയ്യായിരമോ കോപ്പി അടിക്കുന്ന മറ്റൊരു പത്രത്തോട് വിദ്വേഷം പുലർത്തുന്നത് ബാലിശമാണ്. *മാതൃഭൂമി* പത്രാധിപർ ഗോപാലകൃഷ്ണൻ, താൻ പണ്ടു പ്രവർത്തിച്ച സ്ഥാപനം എന്ന പരിഗണനകൂടി നൽകാതെ *ദീപിക*ക്കെതിരെ തിരിഞ്ഞിരിക്കുന്നു. ഫാരിസ് അബൂബക്കർ വളഞ്ഞ വഴിയിലൂടെ *ദീപിക* ഏറ്റെടുത്തു എന്ന പഴകിപ്പുളിച്ച കഥ ഒന്നാം പേജിൽ വിളമ്പുന്നു. *ഓശാന*യുടെയും *കേരളശബ്ദ*ത്തിന്റെയും നിലവാരത്തിലേക്കു ദേശീയമഞ്ഞപ്പത്രം ഉയരുന്നു. ഫാരിസ് വഞ്ചിച്ചുവെന്ന് ഏതെങ്കിലും മെത്രാൻ ഇതുവരെ പറഞ്ഞിട്ടുണ്ടോ, ഇനി പറയുമെന്ന് തോന്നുന്നുണ്ടോ? ഒരിക്കലും പറഞ്ഞിട്ടില്ല, പറയുകയുമില്ല, പ്രതിസന്ധിഘട്ടത്തിൽ *ദീപിക*യെ കൈപിടിച്ചുകയറ്റിയ ആപത്ബാന്ധവൻ എന്നേ പിതാക്കന്മാർ ഫാരിസിനെക്കുറിച്ച് പറയൂ.

ഫാരിസിന്റെ പടം ഒരിടത്തും കാണാത്തത് അധോലോകബന്ധം കൊണ്ടാണെന്ന് *മാതൃഭൂമി*. പത്രമുടമയുടെ പടം നിത്യേന പ്രസിദ്ധീകരിക്കാൻ ഇത് *മാതൃഭൂമി*യല്ലെന്ന് *ദീപിക*. കിഡ്നി ഫൗണ്ടേഷനിൽനിന്ന് ഫാരിസ് വെട്ടിപ്പുനടത്തിയെന്ന് *മാതൃഭൂമി*. തെളിവു ഹാജരാക്കണമെന്ന് *ദീപിക*. പിണറായിപക്ഷത്തിന്റെ ജിഹ്വയായി *ദീപിക* അധഃപതിച്ചെന്ന് ഫാ. അടപ്പൂരിനെ ഉദ്ധരിച്ച് *മാതൃഭൂമി*. വി.എസിനെ സന്തോഷിപ്പിക്കാൻ കോമാളിവേഷം കെട്ടുകയാണ് *മാതൃഭൂമി*യെന്ന് *ദീപിക*.

കണ്ണൂരുനടന്ന നായനാർ ഫുട്ബാൾ മേളക്ക് ഫാരിസ് 60 ലക്ഷം രൂപ സക്കാത്ത് നൽകിയെന്ന വാർത്ത ആഗോളപ്രശ്നമാക്കിയെടുക്കാൻ *മാതൃഭൂമി*ക്ക് സാധിച്ചു. പത്രങ്ങളായ പത്രങ്ങളൊക്കെ അതിൽ കയറിപ്പിടിച്ചു. മറുപടി പറഞ്ഞുപറഞ്ഞ് *ദേശാഭിമാനി*യും ഗോവിന്ദൻ മാഷും മടുത്തു. ഫുട്ബാളിനോടുള്ള താൽപര്യവും നായനാരോടുള്ള ബഹുമാനവുംകൊണ്ട് പണംകൊടുത്തു എന്ന് ഫാരിസ് പറയുന്നു. ഇതാ, മറ്റൊരു മാർട്ടിൻ എന്ന് സിൻഡിക്കേറ്റ് പത്രങ്ങൾ, ചാനലുകൾ, പ്രതിപക്ഷ നേതാക്കൾ.

അളമുട്ടിയാൽ ഫാരിസും കടിക്കും. ജൂലൈ 27ാം തീയതി *ദീപിക* ഒന്നാം പേജിൽ മൂന്നുകോളം മുഖലേഖനം എഴുതി: ചങ്കൂറ്റമുണ്ടെങ്കിൽ പറഞ്ഞനുണ തെളിയിക്കട്ടെ. *മാതൃഭൂമി*ക്കും *ഇന്ത്യാവിഷനു*മെതിരെ നിശിതമായ വിമർശം. ഫാരിസ് മുതലാളി ഇന്ത്യയിലോ സിങ്കപ്പൂരിലോ ദുനിയാവിന്റെ മറ്റേതെങ്കിലും ഭാഗത്തോ എന്തെങ്കിലും കുറ്റം ചെയ്തതായി തെളിയിക്കാമോ? എങ്കിൽ *ദീപിക* മാപ്പുപറയും. ഇല്ലെങ്കിൽ അപവാദ വ്യവസായികൾക്കെതിരെ കേസുകൊടുത്ത് കട പൂട്ടിക്കും.

*മാതൃഭൂമി*യാകട്ടെ *ഇന്ത്യാവിഷ*നാകട്ടെ വെല്ലുവിളി സ്വീകരിച്ചിട്ടില്ല. 28ാം തീയതി *ദേശാഭിമാനി* എഡിറ്റ് പേജിൽ *ദീപിക*യുടെ വെല്ലുവിളി പുനഃപ്രസിദ്ധീകരിച്ചു. *ദീപിക*യിൽനിന്ന് സി.ഡി കൊണ്ടുവന്ന് അച്ചടിച്ചതാണെന്നും രണ്ടു പത്രങ്ങളുടെയും സ്റ്റൈൽബുക്ക് പരിശോധിച്ച് അപസർപ്പക വീരന്മാർ കണ്ടുപിടിച്ചു.

ഈ ഘട്ടത്തിൽ മുഖ്യമന്ത്രി മൗനം ഭഞ്ജിച്ചു: ഫാരിസ് വെറുക്കപ്പെടേണ്ടവൻ തന്നെ. നായനാർഫുട്ബാളിനു പണം കൊടുത്തതിനെക്കുറിച്ച് അന്വേഷിക്കും. അഴിമതി ആരോപണങ്ങളും പകർച്ചപ്പനിയും കാലവർഷക്കെടുതിയും ഭരണത്തിന്റെ ശോഭകെടുത്തി.

*മാതൃഭൂമി, മാധ്യമം, കേരളകൗമുദി* പത്രങ്ങളുടെയും *ഇന്ത്യാവിഷൻ, ഏഷ്യാനെറ്റ്* ചാനലുകളുടെയും പിന്തുണകൊണ്ടു മാത്രം നിലനിൽക്കുന്നയാളാണ് മുഖ്യമന്ത്രി. അവരെ രക്ഷിക്കാൻ അച്ചുമ്മാൻ ഏതറ്റംവരെയും പോകും. ഫാരിസിനെയല്ല സഖാവ് പി. വിജയനെയാണ് അദ്ദേഹത്തിനുവേണ്ടത്. വിജയൻ സഖാവിനെ മോശക്കാരനാക്കാൻ ഫാരിസിനെ ദുഷിക്കും, മാർട്ടിനെ ദുഷിക്കും, ലിസിനെ ദുഷിക്കും, മുരിങ്ങൂർ ധ്യാനകേന്ദ്രത്തെ ദുഷിക്കും. അഹങ്കാരിയും ധിക്കാരിയുമായ മനുഷ്യന്റെ പേര് പരിഹാസകൻ എന്നാണ്. അവൻ ആരെയും കൂസാതെ ഗർവോടെ പ്രവർത്തിക്കുന്നു.

മാർ മാത്യു അറക്കൽ സ്ഥാനത്യാഗം ചെയ്യുകയാൽ എം.എ. ഫാരിസ് *ദീപിക*യുടെ ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. വൈസ് ചെയർമാൻ രഞ്ജിപണിക്കർ, പഴയ വിശ്വനാഥന്റെ സ്രഷ്ടാവ്. മാനേജിംഗ് ഡയറക്ടർ ഫാ. റോബിൻ വടക്കുഞ്ചേരിൽ. പത്രാധിപരും അദ്ദേഹംതന്നെ. മലയാളത്തിലെ ആദ്യത്തെ മതസൗഹാർദ പത്രം!

രഞ്ജിപണിക്കർ തിരക്കഥയെഴുതി സംവിധാനം ചെയ്യാനിടയുള്ള അടുത്ത ചിത്രം -'പത്രം' രണ്ടാം ഭാഗം. ആദർശധീരനായ ഒരു പത്രമുടമയെ ബ്ലാക്ക്മെയിൽ ചെയ്യാൻ ശ്രമിക്കുന്ന മുഖ്യമന്ത്രിയുടെയും സിൻഡിക്കേറ്റ് മാധ്യമങ്ങളുടെയും കഥ. കാത്തിരിപ്പിൻ, ശേഷം വെള്ളിത്തിരയിൽ. ●